

*We offer our respectful homage at the Sacred Feet of*
*His Holiness Srimad Vidyadhiraj Teertha Sripad Wader Swamiji of*
*Shree Samsthan Gokarn Partagali Jeevotham Math,*
*who attained Mahasamadhi on Monday July 19, 2021,*
*at the Parthagali Math, the headquarters of the Shree Samsthan in Goa*

# Saraswath Vani

*Published by*

**SAMYUKTHA GOWD SARASWATH SABHA**

SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974



खंड 43 | अंक 7 | (केवळ अंगा खातीर) | आगोस्त 1, 2021

## मांडावळ



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:**

**Editor, Saraswath Vani
Sooraj Jewellers
Kamath Lane
CALICUT - 673 001
e-mail: saraswathvani@gmail.com**

## प्रार्थना

May all be freed from dangers. May all realise what is good. May all be actuated by noble thoughts. May all rejoice everywhere!

## सुभाषितम्

Sudden in-pour of wealth may destroy one's peace, like the sudden torrential rain which would break the dam and overflow the canals and fields.

**(Subhashita Ratna Bhandagar)**

## अमृतवचनम्

“Let everyone do the best he can for realising his own ideal. The apple tree should not be judged by the standard of the oak nor oak by the standard of the apple tree.”

**-Swami Vivekananda**

# “रामायण-मानवतेचें उदात्त दर्शन”

**4**

[स्वामि चिद्‌भवानन्दजीले आंगलेय मूलकृतीचें कोंकणी स्वतंत्र भाषान्तर]

कृष्ण नारायण नायक, गोश्रीपुर

## “श्रीराम अवतारोत्सव”

फूडे फूडे पवित्र गंगा नदीचे उत्तर भागारि कोसल नावांचें एक देश अस्सिलें। गंगेचि उपनदि सरयूचे प्रवाहान तो भूभागु सगळोचि बहु फल भूयिष्ट जलो। सूर्य वंशाचे जायते कीर्तिवन्त राय्यानि थंगा भरण केल्यां। मनु, इक्ष्वाकु, रघु ये सग्ग तान्तु नांव काणु सांगूयात जल्लेले वुणेचि मात्र तं। कोसल देशाचें शीर्षस्थान तं अयोध्या। अयोध्या विख्यात नगरि अस्सिलि। अयोध्या पदाचो अर्थु अजय म्हुण तं।

तस्सले सूर्यवंशाचो एकु प्रसिद्ध रायु तं दशरथु। तागेलो भरणकालु सुदीर्घ आनि प्रौढ आस्सिलो। धा रथ संभाळपान्तु अथवा धायियि दिशेरि रथ संचालनान्तु समर्थ आस्सिलो जशरथ रायु। युद्धाक-युद्ध शान्तीक-शान्ति-तें दशरथाले प्रायोगिक प्रमाण अस्सिले। प्रजेक प्रीतीन नीतीन रक्षण कर्तालो। देव भागाक आसून एक घोर जयीयुद्ध चलौचाक दशरथाक एक फन्ता सौभाग्य म्हेळ्ळें। व्यक्तिगत जायत ना जन हिताक जायत दशरथान मार्गदर्शन उपदेश सग्ग घेवप श्रेष्ट ऋषीं लागी थाकून। भरण निर्वहणान्तु अनुभवस्थ आनि प्राप्तिवन्त अस्सिलें तांगेले मन्त्रिमण्डळ। जनपद्यि विद्यावन्त शीलवन्त आनि उत्तम मूल्यांक मनु दिंवचें तं अस्सिल्लें। प्रयत्नशील आनि सदा उत्साहि जल्ले पसावत राजकोष केदनायि वर्धेता राबिल्लें। स्नेहु संतृप्ति सहयोग जनां भर्सि निस्सीम अस्सिल्लो। प्रकृति करुणामयि वर्तालि। लेखान पावसु वोत, दोवु पांवताले पसावत कृषि आनि इतर उत्पाद खूशाल जत्तालें। देश तस्सि सुभिक्ष, संपन्न जालें।

औनत्य श्रेयस उच्चस्थायि आसूनूयि राया मन्नान्तु एकि खंकूडि अस्सिलि। एक सन्तान ना। तें अठेतरि रय्याले हर्दे विडविडेतालें। एक पुत्र प्राप्तीक मस्त वांवट कळ्ळे रय्यान। आखेरि यज्ञु कोरूक निश्चयु कळ्ळो। त्या विषयान्तु समथु अस्सिले ऋष्यश्रृंग ऋषि। रय्यान त्या महन्त ऋषीक सेन्टून विनन्ति दवर्लि। ऋषीन हर्षान यागु चलासूक अनुमति दिल्लि। तैयारि यथोचित चंवकीली।

सांकेतीक जावनु यागु यज्ञु म्हणतायि जल्यारीयि ताका वैज्ञानीक वीक्षण आस। अणु परमाणु कस्सिकीं आधुनिक वैज्ञानिक निर्माणाक अथवा नाशाक विनियोग कर्तायि, प्राचीन कालाक मन्त्रशक्ति क्षेम अथवा छिद्र, शुभ अथवा नीच……. कार्याक प्रयोग कर्ताले। ऋषीलें मन्त्रशक्ति तेज, तपशक्ति तित्तूली सूक्ष्म आनि फलवत्त आसतालि। दैवीक, सीधा सम्पर्काक कृपावृष्टीक तें उपयुक्त जत्तालें।

यज्ञानुबन्ध रय्याकयि तेग्गयि राणियांकयि व्रत निष्ठा प्रारंभु जल्लें। उद्दिष्ट फलप्राप्तिक तें अनिवार्य तं। यज्ञु शास्त्रोक्तआरांभली। देव मण्डलान्तु त्या तरंगाचो समान्तर संभवु घटलो। ब्रह्म सन्निधीन्तु देव भर्ले। रावणानिमित्त परमद्रोहु तन्नि विवर्सीलो। मनुष्यान नन्तना कोणे ताका सुस्तांवुचाक नज म्हुण ताणे ब्रह्मवरु घत्तल्लोय आस। ताका लागून तं तागेले क्रूर पराक्रम फौरेलेले। सग्गमेळनु श्रीविष्णूले सान्निधीन्तु पावलीं, परिहार मागिलो। महाविष्णून मन्दहासान तांका मधुर उत्तर दिल्लें। - लग्गीचि दशरथागेरि मनुष्य रूपी जावनु अवतारु घेत्ता संकट निवारण कर्ता-म्हुण तं जाप।

भूमीरि दशरथालो यज्ञु पूर्णतेक पावलो। अभौम मूर्ति आविर्भाव जल्लो। उपयुक्त अमूल्य पायस कलेश यज्ञ यजमानाक प्रदान केल्लो। तेग्गयि जाण पत्नींक वान्टून दिंवचाक आदेश दिल्लो। आशिर्वाद कोर्नु दिव्यमूर्ती अन्तर्धान जल्लो। यथाक्रम पायसु वान्टप स्वीकार करप चंवीकीलें। कालान्तरान तेग्गयि राणीयों गर्भवति जल्लिं। समय चक्राचे संक्रमणान स्थिति पक्व जल्लि। अपूर्व ग्रह-नक्षत्र योगु संजात जल्लो-चैत्र शुक्लनवमी उद्देलि। उत्तम नक्षत्र राशी प्रकट जल्लि। कौसल्येरि रामोल्पात्तिघ ोषणज ाल्लि ।श्र ीहरिअ वतरलोम् हुणस् ंक्षेपध वनी ।कै केयीनभ ारताक जन्मु दिल्लो। उभय पायसवन्टे ग्रहण केल्लेले सुमित्रेन जवळ्ळं - लक्ष्मणु आनि शत्रुघ्नु भूमिरि प्रदान केल्ले। धर्मु सत्य विश्वास आनि वीरतेचिं प्रतिरूप प्रतिबिम्ब जावनु चोग्गयीं भावण्ड वाडून आयलीं। अयोध्येन्तु अनन्य आनन्दोदय जल्लो। असाधारण वैभव चमत्कार सर्वत्र भर्ले।

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

ഭാഗം 6

ഡോ.ആശാജയകുമാർ

## പരിപാടിയിലെ അവസാനത്തെ ഇനം!

5-5-19 മോസ്ക്കോയിലേക്ക്:

അന്തരീക്ഷത്തിൽ കാർമേഘങ്ങൾ ഉരുണ്ടുകൂടി - അസ്വസ്ഥമായ മനസ്സോടെയാണ് രാവിലെ ഉണർന്നത്. ഇന്ന് "സോമൻസി"ന്റെ പരിപാടി അനുസരിച്ച് SAPSAN SPEED TRAIN ലാണ് ഞങ്ങൾ മോസ്ക്കോയിലേക്ക് പോകേണ്ടിയിരുന്നത്. എല്ലാവരും കൊതിയോടെ കാത്തിരുന്ന യാത്രയായിരുന്നു അത്. പക്ഷെ ഇന്നലെ ഒരറിയിപ്പു വന്നു - റെയ്ൽവേട്രാക്കിൽ റിപ്പയർ ജോലികൾ നടക്കുന്നതുകൊണ്ട് ഞങ്ങളുടെ ട്രെയിൻയാത്ര കാൻസൽ ചെയ്തെന്നും പകരം ഫ്ളൈറ്റിലാണ് യാത്ര എന്നും. അതോടെ പലരും ചൂടായി. നിജോയുടെ നേരെ കയർത്തു. നിജോ ക്ഷമയോടെ എല്ലാവരേയും പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു - ഇത് ഞങ്ങൾ കരുതിക്കൂട്ടി ചെയ്തതല്ല - ഇവിടത്തെ ടൂർ ഓപ്പറേറ്റർമാരാണ് ഇങ്ങനെയൊരു മാറ്റം വരുത്തിയത്.

സ്വതവേ മിതഭാഷിയായ ജയകുമാറും എല്ലാവരോടുമായി സംസാരിച്ചു. ഫ്ളൈറ്റിൽ പോവുകയാണെങ്കിൽ ഒന്നേകാൽ മണിക്കൂറിനകം നമ്മൾ മോസ്ക്കോയിലെത്തും. ട്രെയ്നിലാണെങ്കിൽ 5-6 മണിക്കൂറെടുക്കും. നമുക്ക് മോസ്ക്കോയിലെ കാഴ്ചകൾ കാണാൻ കുടുതൽ സമയം കിട്ടും, സാരമില്ല, പോട്ടെ....... എന്നൊക്കെ പറഞ്ഞപ്പോൾ മിക്കവരും ബഹളം നിർത്തി. "നാട്ടിലെത്തട്ടെ, സോമനോട് ചോദിച്ചിട്ടേയുള്ളൂ കാര്യം" എന്നൊക്കെ ചിലർ പിറുപിറുക്കുന്നുണ്ടായിരുന്നു.

നമ്മൾ ടൂർ ഓപ്പറേറ്റുമായി ഒരു കരാറിൽ ഏർപ്പെട്ടിട്ടാണ് പുറപ്പെടുന്നത് - യാത്രയ്ക്കിടയിൽ പ്രകൃതിക്ഷോഭം, യുദ്ധം, മോശം കാലാവസ്ഥ, ചില സ്ഥലങ്ങളിൽ പകർച്ചവ്യാധികൾ ഇങ്ങനെപലതും സംഭവിക്കാം. അതനുസരിച്ച് ടൂർ ഓപ്പറേറ്റർക്ക് പരിപാടിയിൽ എന്തുമാറ്റം വേണമെങ്കിലും വരുത്താനുള്ള സ്വാതന്ത്ര്യമുണ്ട്.

ഞങ്ങൾ പുതിയ പദ്ധതി അനുസരിച്ച് വെളുപ്പിന് ഉണർന്ന് സാധനസാമഗ്രികളൊക്കെയായി റിസപ്ഷനിലെത്തി. അൽപ സമയത്തിനകം ഞങ്ങളുടെ ഹൃദയം കവർന്ന ഗൈഡ് കരീനയും ടാക്സിയിൽ അവിടെയെത്തി. Holiday Inn എന്ന, ഞങ്ങൾ താമസിച്ച ഹോട്ടലിൽ നിന്നും ഞങ്ങൾക്ക് പേപ്പർ ബാഗിൽ പാക്ക്ഡ് ബ്രേക്ക്ഫാസ്റ്റ് തന്നു. അഞ്ചുമണിയോടെ ഞങ്ങളുടെ ബസ്സ് എയർപോർട്ടിലേക്കു പുറപ്പെട്ടു. പുറത്ത് നല്ല സൂര്യപ്രകാശം. സ്ട്രീറ്റ് ലൈറ്റുകളും വാഹനങ്ങളുടെ ഹെഡ്‌ലാംപുകളുമൊക്കെ അണച്ചിരുന്നു. വലിയൊരു ടാങ്കർ ലോറി റോഡുകൾ കഴുകി വൃത്തിയാക്കുന്ന കാഴ്ച കണ്ടു. ഇന്നലെ റെയിൽപാത (ട്രാമിന്റെ പാത) കഴുകുന്നതു കണ്ടിരുന്നു.

PULKOVO (പൂക്കവ എന്നാണ് കരീനഉച്ചരിച്ചത്) എയർപോർട്ടിലേക്കാണ് ഞങ്ങൾ പൊയ്ക്കൊണ്ടിരുന്നത്. "ഹോളിഡേ ഇന്നി"ൽ നിന്നും ഏതാണ്ട് 20 KMദൂരമുണ്ടായിരുന്നുവെന്നാണ് എന്റെ ഓർമ്മ. പൂക്കവ ഹൈവേയിലൂടെയാണ് യാത്ര. വിശാലമായ, കുണ്ടും കുഴിയുമൊന്നുമില്ലാത്ത റോഡ്. വഴിയരികിൽ ലെനിന്റെ കുറ്റൻ പ്രതിമ കണ്ടു. ശക്തിയുള്ള കാറ്റിൽ ലെനിന്റെ കോട്ട് പറക്കുന്ന

തു പോലെയാണ് കാണുന്നത്. Vodka നിർമ്മാണശാല (ബ്രൂവറി) യും കണ്ടു. "Vodka വാങ്ങിയാ?"എന്ന് ആരോ ഉറക്കെ ചോദിച്ചപ്പോൾ "വാങ്ങി, വാങ്ങി; നമ്മടെ ഹോട്ടലിന് തൊട്ടടുത്തുണ്ടായിരുന്ന സൂപ്പർമാർക്കറ്റീന്ന് വാങ്ങി" എന്ന് പലരും ഉത്തരം പറഞ്ഞു.

റോഡിൽ ഗതാഗതം വളരെ കുറവായിരുന്നതുകൊണ്ട് 6 മണിക്കു മുൻപു തന്നെ ഞങ്ങൾ പുക്കവയിലെത്തി. കരീനഞങ്ങളോടൊക്കെ യാത്ര പറഞ്ഞു. നാട്ടിൽ നിന്നും കൊണ്ടുപോയ കശുവണ്ടി വറുത്തത് ഒരുപാക്കറ്റ് എന്റെ ബാഗിൽ സ്റ്റോക്കുണ്ടായിരുന്നു. ഞാനത് കരീനക്ക് ഗിഫ്റ്റായി നൽകി. ഞങ്ങൾ പരസ്പരം ആശ്ലേഷിച്ചു - എന്റെ പ്രിയപ്പെട്ട സഹോദരിയോടു യാത്ര പറയുന്ന തുപോലെ തോന്നി.

7.10നാണ് ഞങ്ങളുടെ AEROFLOT ഫ്ളൈറ്റ്. എയർപോർട്ടിലെ പതിവ് ഫോർമാലിറ്റികളൊക്കെ പൂർത്തിയാക്കി, ഡിപ്പാർച്ചർ ടെർമിനലിലെ 3-ാം നില യിൽ ഞങ്ങൾ കാത്തിരുന്നു. അപ്പോൾ, ബസ്സിൽ നിന്നിറങ്ങിയപ്പോഴുണ്ടായ അനുഭവം ഞങ്ങൾ ചർച്ച ചെയ്തു....... സാധാരണ എയർപോർട്ടുകളിൽ ടെർമി നലിനു തൊട്ടടുത്തുവരെ കാറും ബസ്സുമൊക്കെ പോകും. മിക്കവാറും എല്ലാ വരും വീലർപെട്ടികൾ ഉപയോഗിക്കുന്നതുകൊണ്ട് ട്രോളികിട്ടുന്ന സ്ഥലം വരെ അവ ഉരുട്ടിക്കൊണ്ടുപോകും. മിക്കവാറും ട്രോളിയുടെ ഉപയോഗം വേണ്ടിവരാ റില്ല. പുക്കവ എയർപോർട്ടിലെ ടെർമിനലിൽ നിന്നും മുന്നൂറോളം മീറ്റർ ദൂരെ യാണ് ബസ്സ് നിർത്തിയത്. ഞങ്ങൾ ബസ്സിന്റെ അറയിൽ നിന്നും ലഗ്ഗേജുകൾ തപ്പിയെടുത്തപ്പോഴേക്കും കുറേ പോർട്ടർമാർ ഉന്തുവണ്ടികളുമായി ഓടിയെത്തി, ഞങ്ങളുടെ ലഗ്ഗേജുകൾ എയർപോർട്ടിലെത്തിച്ചു തരാമെന്ന് ആംഗ്യം കാണിച്ചു. വലിയൊരു തുകയും ആവശ്യപ്പെട്ടു. "വേണ്ട" എന്നു പറഞ്ഞിട്ടും അൽപം ക്രൂര മായ മുഖമുള്ള ആ പോർട്ടർമാർ ഞങ്ങളുടെ ഒപ്പം നടന്നു, അവരുടെ ഉന്തുവണ്ടി യുമായി. ഒരു കാലത്ത് ലോകത്തിലെ വൻശക്തിയായിരുന്ന USSR ലാണ് ദരിദ്ര രെന്ന് തോന്നിക്കുന്ന ഈ പോർട്ടർമാർ ഞങ്ങളോട് കെഞ്ചുന്നത്. മാർക്സി സവും കമ്മ്യൂണിസവും ഗുണത്തേക്കാളേറെ ദോഷമാണ് റഷ്യയിൽ വരുത്തി തീർത്തതെന്ന് റഷ്യയിൽ സഞ്ചരിച്ചപ്പോൾ മനസ്സിലായി.

ഞങ്ങൾ പാക്ക്ഡ് ബ്രേക്ക്ഫാസ്റ്റ് എന്താണെന്ന് പരിശോധിച്ചു. ചീസ് സാൻഡ്‌വിച്ച്, സ്ട്രോബറി യോഗർട്ട്, ഓറഞ്ച് ജ്യൂസ്, ആപ്പിൾ, ഒരു ചോക്കളേറ്റ് ബാർ, സ്പൂൺ, ഒരു കുപ്പി വെള്ളം, ടിഷ്യൂ പേപ്പറുകൾ എന്നിവയായിരുന്നു പേപ്പർ ബാഗിൽ. ഞാൻ ഇടക്കാലാശ്വാസമായി ഒരു സാൻഡ്‌വിച്ച് കഴിച്ചു. വെള്ളവും കുടിച്ചു.

D8 Gateൽ നിന്നും ബോർഡിംഗ് തുടങ്ങുന്നതിനു തൊട്ടു മുൻപ് സെക്യൂരിറ്റി ക്കാർ എല്ലാവരുടേയും വെള്ളക്കുപ്പികൾ അവിടെ വെച്ചിരുന്ന വലിയ ബക്കറ്റിൽ എറിയാൻ ഉത്തരവിട്ടു. മനസ്സില്ലാ മനസ്സോടെയാണ് ഞങ്ങൾ ആ ശുദ്ധജലം ഉപേക്ഷിച്ചത്.

**PULKOVO AIRPORT, AEROFLOT :** ഫിയോഡോർ ഡോസ്റ്റോ യേവ്സ്കിഎ ന്നു പേ പരുണ്ടായിരുന്നഇ ൗഅ ന്താരാഷ്ട്രവ ിമാനത്താവളം, ഇപ്പോൾ PULKOVO എന്നാണ് അറിയപ്പെടുന്നത്. സെന്റ് പീറ്റേഴ്സ്ബർഗ് നഗര ഹൃദയത്തിൽ നിന്നും 23 KM ദൂരെയാണ് തിരക്കേറിയ ഈ വിമാനത്താവളം. ഇവിടെ നിന്നും ഡൊമസ്റ്റിക്ക് -(ആഭ്യന്തരം) സർവ്വീസുകളും, അന്താരാഷ്ട്ര സർവ്വീസുകളും നടക്കുന്നുണ്ട്. AEROFLOT വിമാനക്കമ്പനിയുടെ പ്രധാനസർവ്വീസുകളുടെ ഹബ്ബ് ആണ് "പുക്കവ".

റഷ്യയിലെ ഏറ്റവും വലിയ വിമാനക്കമ്പനിയാണ് എയ്റോ ഫ്ളോട്ട് (AIRFLEET). ബോയിംഗ് 737 എന്നയിനം ഫ്ളൈറ്റുകളാണ് ഈ കമ്പനി ഉപയോഗിക്കുന്നത്. ലോകത്തിലെ ഏറ്റവും പഴയ വിമാനക്കമ്പനികളിലൊന്നാണിത്. 1923 മുതൽ പ്രവർത്തിച്ചു വരുന്ന ഈ കമ്പനി USSR ന്റെ നാഷനൽ എയർലൈനായിരുന്നു. USSR ന്റെ തകർച്ചയോടെ 51% ഗവൺമെന്റും ബാക്കി 49% പ്രൈവറ്റ് കമ്പനികളും ചേർന്നാണ് ഈ വിമാനക്കമ്പനി നടത്തുന്നത്.

കൃത്യം 7.10ന് ഫ്ളൈറ്റ് നീങ്ങിത്തുടങ്ങി. ഓറഞ്ച് കളറിലെ യൂണിഫോമും തൊപ്പിയുമണിഞ്ഞ എയർ ഹോസ്റ്റസുമാർ ഞങ്ങൾക്ക് സീറ്റുകൾ കാണിച്ചുതന്നു. എന്റെ അടുത്ത സീറ്റുകളിൽ ബീനയും ക്രിസ്റ്റഫർ അമീനുമായിരുന്നു. അമീൻ വടുതല ചിന്മയയിൽ 9th Standard ലാണ് പഠിക്കുന്നതെന്നു പറഞ്ഞപ്പോൾ, എന്റെ ബന്ധു വരുൺ ഷെണായ് ആ സ്കൂളിലാണ് പഠിക്കുന്നതെന്നു ഞാൻ പറഞ്ഞു. "ഓ, വരുൺ എന്റെ ക്ലാസ്സിലാണ്" എന്ന് അമീൻ സന്തോഷത്തോടെ പറഞ്ഞു. ഞങ്ങളുടെ ഗ്രൂപ്പിലെ അംഗങ്ങൾക്ക് പലയിടത്തായിട്ടാണ് സീറ്റു കിട്ടിയത്. കുടുംബാംഗങ്ങൾക്ക് അടുത്തടുത്ത് സീറ്റു കിട്ടുന്ന തരത്തിൽ ഞങ്ങൾ സീറ്റുകൾ മാറിയിരുന്നു. അങ്ങനെജയകുമാറും എന്റെയടുത്തെത്തി.

എട്ടുമണി കഴിഞ്ഞപ്പോൾ "ഓറഞ്ച് സുന്ദരി"കൾ ബ്രേക്ക്ഫാസ്റ്റ് തന്നു. ബീഫ് സാൻവിച്ചും, യോഗർട്ട്, മഫിൻ, ചായ/കാപ്പി എന്നിവയാണ് അവർ തന്നത്. ഞാനും ജയകുമാറും ബീനയും ബീഫ് സാൻവിച്ച് അവർക്കു തിരിച്ചു കൊടുത്തു.

8.30ന് ഞങ്ങൾ A.S Pushkin Sheremetyvo ഇന്റർനാഷനൽ എയർപോർട്ടിൽ ലാൻഡ് ചെയ്തു. റഷ്യയിലെ ഏറ്റവും തിരക്കേറിയ അന്താരാഷ്ട്ര വിമാനത്താവളമാണിത്; മോസ്കോയിലെ നാല് അന്താരാഷ്ട്ര വിമാനത്താവളങ്ങളിൽ ഒന്നും. പണ്ട് മിലിട്ടറി എയർബേസായിരുന്ന ഈ വിമാനത്താവളം 1959 മുതൽ സിവിലിയൻ എയർപോർട്ടായി. അടുത്തകാലത്താണ് അലക്സാണ്ടർ പുഷ്കിന്റെ പേരു നൽകിയത്. ഇവിടെ ആറു ടെർമിനലുകളാണുള്ളത്.

ഞങ്ങൾ ലഗ്ഗേജ് collect ചെയ്ത് പുറത്തിറങ്ങിയപ്പോൾ "സോമൻസ്" എന്ന ബോർഡും പിടിച്ച് ഒരു റഷ്യൻ വനിത പുഞ്ചിരിയോടെ കാത്തു നിൽക്കുന്നുണ്ടായിരുന്നു. "ഞാനാണ് നിങ്ങളുടെ ഗൈഡ്. യൂജീനിയ എന്നാണെന്റെ പേര്. നിങ്ങൾ എന്നെ ജീനഎന്നു വിളിച്ചാൽ മതി" എന്ന് അവർ പറഞ്ഞു.

മഞ്ഞ നിറത്തിലുള്ള മെഴ്സിഡസ് ബെൻസ് കോച്ചാണ് ഞങ്ങളെ മോസ്ക്കോ നഗരം കാണിക്കാനായി ഏർപ്പാടുചെയ്തിരുന്നത്. പതിവുപോലെ മല്ലയ്യയും, ലതയും, കുട്ടപ്പൻചേട്ടനും, രാജൻ ചേട്ടനും ഏറ്റവും മുൻപിലെ സീറ്റുകൾ കരസ്ഥമാക്കി. "ഞങ്ങളിവിടെ ഇരുന്നോട്ടേ? നിങ്ങൾക്കാർക്കെങ്കിലും ഈ സീറ്റിൽഇ രിക്കണമെന്നുണ്ടോ?"എ ന്ന്േ ചാദിക്കാനുള്ളസ ാമാന്യമ ര്യാദ പോലും ആ നാലു പേരും കാണിച്ചില്ല, കഷ്ടം!

**മോസ്ക്കോ സിറ്റി ടൂർ:**

മോസ്ക്കോ! റഷ്യയുടെ തലസ്ഥാനവും, റഷ്യയിലെ ഏറ്റവുമധികം ജനവാസവുമുള്ള നഗരം! ചെറിയ കുട്ടിയായിരിക്കുമ്പോൾ മുതൽ കേട്ടു തുടങ്ങിയ പേര്. റഷ്യയുടെ ശാസ്ത്ര-സാങ്കേതിക-രാഷ്ട്രീയ-സാമ്പത്തിക കേന്ദ്രമാണ് യൂറോപ്പ് വൻകരയിൽ സ്ഥിതിചെയ്യുന്ന മോസ്ക്കോ നഗരം. യൂറോപ്പ് വൻകരയിലെ ഏറ്റവും വലിയ, ഏറ്റവും ജനസാന്ദ്രതയുള്ള നഗരവും ഇതുതന്നെ. ഭൂമിയുടെ വടക്കേയറ്റത്ത് സ്ഥിതിചെയ്യുന്ന, ഏറ്റവും തണുപ്പുള്ള മെഗാസിറ്റി എന്ന

വിശേഷണവും ഈ നഗരത്തിനു തന്നെ.

മോസ്ക്വാ നദിയുടെ തീരത്തു സ്ഥിതിചെയ്യുന്നതുകൊണ്ടാണ് ഈ നഗരത്തിന് മോസ്ക്കോ എന്ന് പേര് കിട്ടിയത്. മോസ്ക്കോ നഗരത്തിന് വേറെയും പേരുകളുണ്ട്- The Third Rome, Whitestone One, First Throne, Forty Soroks എന്നിവയാണ് ആ പേരുകൾ. പക്ഷെ ഇവയൊന്നും ആരും പറയാറില്ലെന്നേയുള്ളൂ.

ഒരുപാട് വിശ്വവിഖ്യാത സ്മാരകങ്ങളുടെ നഗരമാണ് മോസ്ക്കോ. ഇവയിൽ പലതും ലോകപൈതൃകസമ്പത്ത് പട്ടികയിൽ ഇടം പിടിച്ചവയാണ്.

സാർ ചക്രവർത്തിമാരുടെ സദ്ഭരണവും, ദുർഭരണങ്ങളും, റഷ്യൻ വിപ്ലവം, ഒന്നും രണ്ടും മഹായുദ്ധങ്ങൾ, മാർക്സിസം എന്നു തുടങ്ങി എന്തെല്ലാം ചരിത്ര സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ച മഹാനഗരം! പക്ഷെ അമേരിക്ക, ജർമ്മനി, മറ്റു യൂറോപ്യൻ രാജ്യങ്ങൾ, ജപ്പാൻ, എന്തിന് പറയുന്നു, കൊച്ചു സിംഗപ്പൂർ വരെ ഇന്ന് മോസ്ക്കോയെ, റഷ്യയെ അപേക്ഷിച്ച് ബഹുദൂരം മുന്നിലെത്തിയിരിക്കുന്നു. മേൽപ്പറഞ്ഞ രാജ്യങ്ങളിലെല്ലാം യാത്ര ചെയ്യാനുള്ള ഭാഗ്യം എനിക്കും ജയകുമാറിനുമുണ്ടായിട്ടുണ്ട്.

സാർ ചക്രവർത്തിമാരുടെ സമ്പൽ സമൃദ്ധിയും ധൂർത്തും, സ്വേച്ഛാധിപത്യവുമായിരിക്കാം മാർക്സിസം, കമ്മ്യൂണിസം എന്നീ ചിന്താധാരകൾ പിറവിയെടുക്കാൻ കാരണം. സമൂഹത്തിൽ നിലനിന്നിരുന്ന സമ്പദ് വ്യവസ്ഥയിലെ ഉച്ച നീചത്വങ്ങൾ തുടച്ചു മാറ്റാനും, ജനങ്ങൾക്ക് തുല്യത വരുത്താൻ അക്കാലത്ത് അങ്ങനെയൊരു മുന്നേറ്റം ആവശ്യവുമായിരുന്നു. പക്ഷെ ഒരു വിധം തുല്യത നേടിക്കഴിഞ്ഞിട്ടും, കാലഹരണപ്പെട്ട ഈ ''ഇസ''ങ്ങളൊക്കെ റഷ്യയ്ക്ക് വിനയാവുകയാണുണ്ടായത്. ലെനിന്റേയും, മാർക്സിന്റേയും ലക്ഷ്യങ്ങൾ മഹത്തരമായി. മാർഗ്ഗങ്ങളും നല്ലതായിരുന്നു. പക്ഷെ അവരുടെ പിൻഗാമികൾക്ക് ലക്ഷ്യബോധവും, ആത്മാർത്ഥതയും ഇല്ലാതെ പോയി; ഉദ്ദേശശുദ്ധിയും.

ഞാൻ സ്കൂളിൽ പഠിക്കുന്ന കാലത്ത് പത്രവാർത്തകളിൽ അമേരിക്കയും റഷ്യയും നിറഞ്ഞു നിൽക്കുമായിരുന്നു. അമേരിക്ക ബഹിരാകാശത്ത് ഒരു സാറ്റലൈറ്റ് വിക്ഷേപിച്ചാൽ രണ്ട് സാറ്റലൈറ്റ് അയയ്ക്കും റഷ്യ. തിരുവമ്പാടിയും, പാറമേക്കാവും തമ്മിലുള്ളതുപോലെ എല്ലാക്കാര്യത്തിലും എന്തു മത്സരമായിരുന്നു! ഇപ്പോൾ അമേരിക്ക ബഹുദൂരം മുൻപോട്ടു പോയി. ഇതെല്ലാം എന്റെ സ്വന്തം അഭിപ്രായങ്ങളാണ്. രണ്ടു രാജ്യങ്ങളും കണ്ടതുകൊണ്ട് താരതമ്യം ചെയ്തെന്നേയുള്ളൂ. ആർക്കെങ്കിലും ഇതു വായിച്ചിട്ട് ഇഷ്ടപ്പെട്ടില്ലെങ്കിൽ ''ക്ഷമി''!

യുജീനിയ എന്ന ജീനഞങ്ങളെ ആദ്യം കൊണ്ടുപോയത് സെന്റ് ബേസിൽ കത്തിഡ്രൽ കാണിക്കാനാണ്. കത്തീഡ്രലിന്റെ പുറം ഭാഗം മാത്രമേ ഇപ്പോൾ കാണുകയുള്ളു. ഇവിടെ ഒരു ഫോട്ടോ സ്റ്റോപ്പാണ്. നമ്മൾ കത്തീഡ്രലിന്റെ ഉൾവശം കാണാൻ പിന്നീട് വരും എന്ന് അവർ പറഞ്ഞു. നിജോ ഞങ്ങളുടെ ടീമിന്റെ ഗ്രൂപ്പ് ഫോട്ടോയെടുത്തു. ഞങ്ങൾ റെഡ് സ്ക്വയറിന്റെ ഒരു മൂലയും കണ്ടു.

സിറ്റിയിലെങ്ങും May ൯-ാം തീയ്യതി നടക്കാനിരിക്കുന്ന ''വിക്ടറി ഡേ'' ആഘോഷങ്ങളുടെ ഒരുക്കം നടക്കുകയായിരുന്നു. കൊടികളും തോരണങ്ങളും കൊണ്ട് അലംകൃതമായ റോഡുകളും പാർക്കുകളും കവലകളും. ജർമ്മനിയ്ക്കെതിരെ റഷ്യ നേടിയ വിജയത്തിന്റെ ഓർമ്മയ്ക്കായി എല്ലാ വർഷവും നടത്തി വരുന്ന ആഘോഷമാണ് വിക്ടറി ഡേ.

മോസ്ക്കോയിൽ സുഖകരമായ കാലാവസ്ഥയായിരുന്നു. സെന്റ്

പീറ്റേഴ്സ്ബർഗിൽ 2-10° വരെയായിരുന്നു ഊഷ്മാവ്; റഷ്യയിൽ പകൽ സമയം 19-20° വരെയും. നല്ല തെളിഞ്ഞ വെയിലുള്ള ദിവസം. ഞങ്ങൾ തൊപ്പിയും കൂളിംഗ് ഗ്ലാസ്സും ധരിച്ചു. "ഇപ്പോഴത്തെ ഈ വെയിലും ചൂടും വൈകുന്നേരമാകുമ്പോൾ മാറും കേട്ടോ. രാത്രി നല്ല തണുപ്പും കാണു"മെന്ന് ജീനമുന്നറിയിപ്പു നൽകി.

ജീനഞങ്ങളെ അലക്സാണ്ടർ ഗാർഡൻ കാണിക്കാൻ കൊണ്ടുപോയി. മോസ്ക്കോയിലെ ഏറ്റവും പുരാതനപാർക്കുകളിലൊന്നാണിത്. ഈ പാർക്കിന്റെ മുഖ്യ കവാടത്തിനരികിൽ "The Tomb of the Unknown Soldier" കണ്ടു. നാസിപ്പട റഷ്യയിൽ അതിക്രമിച്ചു കയറിയപ്പോൾ ആദ്യം പൊരുതി വീണ ധീരനായ സൈനികന്റെ ഓർമ്മയ്ക്കായി നിർമ്മിച്ചതാണ് ഈ ശവകുടീരം. അതിനടുത്തായി യുദ്ധത്തിൽ ജീവൻ ത്യജിച്ച എല്ലാ പട്ടാളക്കാരുടേയും ഓർമ്മയ്ക്കായി ഒരു അണയാത്ത ദീപനാളവും.

ഗാർഡനു ചുറ്റുമുള്ള ഇരുമ്പു വേലിയും, ഗേറ്റും റഷ്യ നെപ്പോളിയൻ ചക്രവർത്തിയ്ക്കെതിരെ നേടിയ വിജയത്തിന്റെ ഓർമ്മയ്ക്കായി നിർമ്മിച്ചതാണ്.

ഞങ്ങൾ വീണ്ടും ബസ്സിൽ യാത്ര തുടർന്നു. ബസ്സിലിരിക്കുമ്പോൾ അവിടത്തെയൊരു റെയിൽവേ സ്റ്റേഷൻ കണ്ടു. അപ്പോഴാണ് ജീനട്രാൻസ് സൈബിരിയൻ ട്രെയിൻ യാത്രയെപ്പറ്റി വാചാലയായത്.

**The Trans-Siberian Railway** -TSR എന്ന ഈ റെയിൽവേ മോസ്ക്കോ നഗരത്തെ റഷ്യയുടെ കിഴക്കേയറ്റവുമായി ബന്ധിപ്പിക്കുന്നു. 9,289 KM ആണ് ഈ പാതയുടെ നീളം. മോസ്ക്കോ മുതൽ വ്ളാഡിവോസ്റ്റോക്ക് വരെ നീണ്ടു കിടക്കുന്ന ഈ പാത ലോകത്തിലെ ഏറ്റവും നീളമേറിയ റെയിൽപാതയാണ്. 1916ൽ തുടങ്ങിയ ഈ പാതയുടെ പണി അലക്സാണ്ടർ III ചക്രവർത്തിയുടെ മേൽനോട്ടത്തിലാണ് നടന്നത്. ഈ യാത്രയ്ക്കിടെ യാത്രക്കാർ 8 ടൈം സോണുകളിലൂടെ കടന്നുപോകും! 8 ദിവസമാണ് ഈ യാത്രയുടെ ദൈർഘ്യം. "മഞ്ഞുമൂടിക്കിടക്കുന്ന സൈബീരിയയിൽ നമുക്ക് പോണ്ട. നമുക്കിനി നാട്ടിലിക്ക് പൂവ്വാം എന്നു പറഞ്ഞു നമ്മടെ വർഗ്ഗീസ് സാർ. ഞാനും സാറിനെപിന്താങ്ങി.

റോഡിനിരുവശത്തും USSR ലെ ഗവണ്മെന്റ് പണിത Appartments കണ്ടു. അന്ന് അവയൊക്കെ ഗവണ്മെന്റിന്റെ കൈവശമായിരുന്നു. 1991ൽ USSR ന്റെ പതനത്തിനു ശേഷം അവയൊക്കെ ജനങ്ങളുടെ കയ്യിലെത്തിച്ചേർന്നു.

മോസ്ക്കോയിൽ പലയിടത്തായി ഒരേ രീതിയിൽ നിർമ്മിച്ച 7 വലിയ കെട്ടിടങ്ങളുണ്ട്- Seven Sisters എന്നാണ് അവ അറിയപ്പെടുന്നത്.

**Seven Sisters - Stalin's high rises**: മോസ്ക്കോ നഗരത്തിലെ 7 അംബരചുംബികളാണ് ഈ കെട്ടിടങ്ങൾ (പക്ഷെ ന്യൂയോർക്കിലെ അംബരചുംബികളുടെ അടുത്തൊന്നും എത്തുകയില്ല) സ്റ്റാലിനിസ്റ്റ് സ്റ്റൈലിലാണ് ഇവയുടെ നിർമ്മാണം. 1947-53 കാലഘട്ടത്തിൽ നിർമ്മിച്ച ഈ കെട്ടിടങ്ങൾ അന്നത്തെ കാലത്ത് യൂറോപ്പിൽ ഏറ്റവും ഉയരം കൂടിയവയായിരുന്നു. ഈ 7 സുന്ദരികളുടെ പേരുകൾ എഴുതട്ടെ.

1.Hotel Ukraina

2. Kotelnicheskaya Embankment Apartments

3. Kudrinskaya square building

4. Hilton Moscow Leningradskaya Hotel

5. Ministry of Foreign Affairs

6. Moscow state University

7. Red Gates Administrative Building

1947ൽ, യുദ്ധമെല്ലാം കഴിഞ്ഞപ്പോൾ സ്റ്റാലിൻ പറഞ്ഞത്രെ- "യുദ്ധമൊക്കെ കഴിഞ്ഞു. മോസ്കോ സന്ദർശിക്കാൻ പല സഞ്ചാരികളും വരും. ഇവിടെ ഒരു അംബരചുംബി പോലുമില്ലാത്തത് മാനക്കേടല്ലേ" എന്ന്. അങ്ങനെ, സ്റ്റാലിൻ പിരികേറ്റിയതുകൊണ്ടാണ് ഇങ്ങനത്തെ ഏഴു സഹോദരിമാരെ മോസ്കോ നഗരത്തിനു കിട്ടിയത്.

ജീനഞങ്ങളെ മോസ്ക്വ നദിയുടെ തീരത്തേക്കു കൂട്ടിക്കൊണ്ടുപോയി. വെയിലിന് സാമാന്യം നല്ല ചൂട്; നല്ല തീക്ഷ്ണമായ പ്രകാശവും.

**MOSKVA RIVER:** റഷ്യക്കാർ ഈ നദിയെ MOSKVA -reka എന്നാണ് വിളിക്കുന്നതെന്ന് ജീനപറഞ്ഞു. അവർ Moscow നഗരത്തെ Moskva എന്നാണ് വിളിക്കുന്നത്. അതുകൊണ്ട് നദിയുടെ പേരിന്റെ കൂടെ reka കൂടി ചേർത്തു. 503 km ആണ് ഈ നദിയുടെ നീളം. നവംബർ - ഡിസംബർ മാസങ്ങളിൽ നദി തണുത്തുറഞ്ഞു കിടക്കും! മാർച്ച് മാസത്തിൽ ഉരുകി, ഒഴുകാൻ തുടങ്ങും. ഞങ്ങൾ മെയ് മാസത്തിലാണല്ലോ അവിടെ എത്തിയത്- സാമാന്യം നല്ല ഒഴുക്കുള്ള, വെള്ളമുള്ള നദി.

പുഴയുടെ തീരത്തുള്ള Zaryadye Park എന്ന വലിയൊരു കെട്ടിടവും ജീനകാണിച്ചു തന്നു. 78,000 sq. മീറ്ററിലാണ് ഈ പാർക്ക് പരന്നു കിടക്കുന്നത്. ഇതിനു നടുവിലായി 25,200 sq. മീറ്റർ വിസ്താരമുള്ള കൺസർട്ട് ഹാളുണ്ട്. 1957 നു ശേഷം, 50 വർഷം കഴിഞ്ഞ് മോസ്കോ നഗരത്തിൽആദ്യമായി പണിത വലിയ കെട്ടിടമായിരുന്നു ഇത്. ഈ പാർക്കിനടുത്തായി Floating Bridge എന്നു പേരുള്ള ഒരു പാലവും ഞങ്ങൾ കണ്ടു.

**The Floating Bridge:** റഷ്യയിലെ ഒരു അപൂർവ്വ സുന്ദരമായ പാലമാണിത്. മോസ്ക്വാ നദിക്കു കുറുകേയുള്ള ഈ മരപ്പാലത്തിന് 70 മീറ്ററാണ് നീളം. രണ്ടറ്റത്തും കോൺക്രീറ്റ് തൂണുകളുണ്ടെങ്കിലും, വേറൊരിടത്തും ഇതിന് താങ്ങായി തൂണുകളില്ല. അതുകൊണ്ടാണ് ഫ്ളോട്ടിംഗ് ബ്രിഡ്ജ് എന്നു പറയുന്നത്. 3000 -4000 ആളുകളെ, അതായത് 240 ടൺ വരെ ഭാരം താങ്ങാൻ കഴിവുണ്ട് ഈ പാലത്തിന്! പാലത്തിലൂടെ കാൽ നടയാത്രക്കാരെ മാത്രമേ കടത്തിവിടുന്നുള്ളൂ. 'V' ഷേയ്പ്പിലാണ് പാലം നിർമ്മിച്ചിരിക്കുന്നത്. വശങ്ങളിൽ ഉയരമുള്ള കമ്പി വേലിയുള്ളതുകൊണ്ട് ആർക്കും പുഴയിലേക്കു ചാടാൻ പറ്റില്ല.

ഇതിനകം വെയിലേറ്റ് ഞങ്ങൾ വാടിപ്പോയി. കയ്യിലാണെങ്കിൽ വെള്ളവുമില്ല. (എയർപോർട്ടിലെ ആളുകൾ ഞങ്ങളുടെ കുപ്പികൾ അവിടെ വച്ചിരുന്ന ബക്കറ്റിൽ ഉപേക്ഷിക്കാൻ പറഞ്ഞിരുന്നു.)

സാറാഡിയ പാർക്കിനടുത്തായി സ്റ്റീൽകൊണ്ടു നിർമ്മിച്ച വലിയൊരു ശിൽപമുണ്ടായിരുന്നു. ഏതാണ്ട് അണ്ഠാകൃതിയിലാണ് അത് നിർമ്മിച്ചിരിക്കുന്നത്. മൂന്നാൾ പൊക്കം കാണും. Endless curve എന്നാണ് അതിന്റെ പേര്. പാലക്കാടൻ മുറുക്കിലുള്ളതുപോലെ സ്റ്റീലിലും ഒരുതരം പിരിയൻ ഡിസൈൻ ഉണ്ടായിരുന്നു. Wenqin Chen എന്ന ചൈനക്കാരന്റെ ശിൽപമാണ്. തുറന്ന, വിശാലമായ മനസ്ഥിതിയും, പുതിയ ചിന്തയും ഒക്കെയാണ് ഈ ശിൽപം കൊണ്ട് ശിൽപി ഉദ്ദേശിക്കുന്നത്.

ഈ ശിൽപത്തിനടുത്തായി, ഒരു കെട്ടിടത്തിൽ രണ്ടു പതാകകൾ പാറിക്കളിക്കുന്നുണ്ടായിരുന്നു. ഒന്ന് റഷ്യയുടെ ത്രിവർണ്ണപതാക - വെള്ള, നീല, ചുവപ്പ്. രണ്ടാമത്തേത് മോസ്ക്കോയുടെ പതാക - ചുവന്നപതാക - അതിൽ സെയ്ന്റ് ജോർജ്, വെള്ളിയുടെ നിറമുള്ള കുതിരപ്പുറത്ത് ഇരിക്കുകയാണ്. വലതുകയ്യിൽ സ്വർണ്ണ നിറത്തിലുള്ള കുന്തം. നീല വസ്ത്രങ്ങളാണ് സെയ്ന്റ് ജോർജ് ധരിച്ചിരിക്കുന്നത്. Zilant എന്ന വ്യാളിക്കു സമാനമായ, ചിറകുകളുള്ള പാമ്പിനെകൊല്ലുന്ന രൂപമാണ് ഫ്ളാഗിൽ കാണുന്നത്.

ഞങ്ങൾ വീണ്ടും Benz coachൽ കയറി സെയ്ന്റ് ബേസിൽ (ബാസിൽ) കത്തീഡ്രലിനടുത്തെത്തി. റഷ്യയുടെ ഒരു പ്രതീകമാണ് പുരാതനമായ ഈ പള്ളി. അനേക നിറങ്ങളിൽ പെയിന്റടിച്ച് മനോഹരമാക്കിയ ഈ പള്ളിയുടെ പശ്ചാത്തലത്തിൽ ഞങ്ങൾ നേരത്തെ ഗ്രൂപ്പ് ഫോട്ടോയെടുത്തിരുന്നു. അവിടെയെത്തിയപ്പോൾ, ഹോട്ടലിൽ നിന്നും പാക്ക് ചെയ്തുതന്ന യോഗർട്ടും ചോക്ലേറ്റും കഴിച്ചു. നല്ല ആശ്വാസം തോന്നി.

**St. Basil's Cathedral** അഥവാ The Cathedral of Vasily The Blessed - മോസ്ക്കോയിലെ റെഡ് സ്ക്വയറിലാണ് ഈ പള്ളി സ്ഥിതിചെയ്യുന്നത്. നേരത്തെ ഞാൻ പറഞ്ഞതുപോലെ റഷ്യയുടെ ഒരു മുഖമുദ്രയാണ് ഈ കെട്ടിടം. പോക്രോവ്സ്കി ചർച്ച് എന്നും പേരുള്ള ഈ പള്ളി 1555-61 കാലഘട്ടത്തിലാണ് നിർമ്മിച്ചത്. "Ivan The Terrible" എന്ന സാർ ചക്രവർത്തിയാണ് ഇത് നിർമ്മിക്കാൻ കൽപ്പനയിറക്കിയത്. 1600ൽ Ivan The Great Bell Tower ന്റെ നിർമ്മാണം പൂർത്തിയാകുന്നതിനു മുൻപ്, മോസ്ക്കോയിലെ ഏറ്റവും ഉയരം കൂടിയ കെട്ടിടമായിരുന്നു St. Basil's Cathedral.

നേരത്തെ ഞാൻ പറഞ്ഞതുപോലെ, കത്തീഡ്രൽ എന്നു പറഞ്ഞാൽ, കുറേ പള്ളികളുടെ ഒരു സമുച്ചയമാണ് (അല്ലെങ്കിൽ ഇമ്മിണി ബല്യ പള്ളി) St. Basil's Cathedral പത്ത് പള്ളികളുടെ കൂട്ടമാണ്. കസാൻ,അസ്ട്രാഖാൻ എന്നിവരെ പിടികൂടിയതിന്റെ സ്മരണയ്ക്ക് ഇവാൻ ദ് ടെറിബിൾ പണിയിച്ചതാണ് ഈ കത്തീഡ്രൽ. ഇതിൽ നാം ഇപ്പോൾ കാണുന്ന പത്താമത്തെ പള്ളി 1588 ലാണ് പണിതത്. വാസിലി എന്ന വിശുദ്ധന്റെ ഓർമ്മയ്ക്കായുള്ളതാണ് ഈ സ്മാരകം. ജീനവാസിലിയെപ്പറ്റി പറഞ്ഞ കഥ കേൾക്കണ്ടേ? ആരോരുമില്ലാത്ത ഒരു സന്യാസിയായിരുന്നു വാസിലി (Basil) ഭിക്ഷ തേടി അലഞ്ഞു നടക്കുമായിരുന്നു അദ്ദേഹം. കിട്ടുന്നതു മുഴുവൻ അനാഥർക്കും, നിരാലംബർക്കും, ശയ്യാവലംബികളായ രോഗികൾക്കും കൊടുക്കും അങ്ങനെയാണ് അദ്ദേഹത്തെ ജനങ്ങൾ വിശുദ്ധനായി കണ്ടുതുടങ്ങിയത് മരിച്ചപ്പോൾ അദ്ദേഹത്തിന്റെ ശരീരം ഇവിടെത്തന്നെ അടക്കി (ഈ പള്ളിയുടെ പരിസരത്തിരുന്നാണ് അദ്ദേഹം പാവപ്പെട്ടവർക്ക് സഹായമെത്തിച്ചിരുന്നത്.)

16-17 നൂറ്റാണ്ടു കാലത്ത് ഈ പള്ളിയെ "ജറുസലേം" എന്നു വിശേഷിപ്പിച്ചു തുടങ്ങി. തണുപ്പകറ്റാൻ മരക്കഷ്ണങ്ങൾ കൂട്ടിയിട്ട് കത്തിക്കുന്ന "bonfire" കണ്ടു കാണുമല്ലോ അതിൽനിന്നുയരുന്ന തീനാളങ്ങൾ കണ്ടിട്ടില്ലേ? അതുപോലെ പല ആകൃതിയിലും, ഉയരത്തിലും ഉയരുന്ന തീനാളങ്ങളാണ് ഇതിലെ ഓരോ പള്ളിയും എന്നാണത്രെ സങ്കൽപ്പം. "ഇതുപോലൊന്ന്, ഇതിനു പകരം വയ്ക്കാൻ മറ്റൊരു കെട്ടിടം" ലോകത്തുണ്ടാവില്ല എന്നാണ് അക്കാലത്തെ പ്രസിദ്ധ സാഹിത്യകാരൻ Dmitry Shvidkovsky അദ്ദേഹത്തിന്റെ Russian Architecture and the West എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയത്

1928ൽ റഷ്യ നിരീശ്വരവാദിയായ രാജ്യമാണെന്ന് തെളിയിക്കാൻ റഷ്യൻ ഗവണ്മെന്റ് ഈ പള്ളിയടക്കം എല്ലാ ദേവാലയങ്ങളും കണ്ടുകെട്ടി; പള്ളി മ്യൂസിയമാക്കി മാറ്റി. മോസ്കോ ക്രെംലിന്റേയും റെഡ്സ്ക്വയറിന്റെയും ഭാഗമായി മാറി ഈ മ്യൂസിയം. പക്ഷെ 1997 മുതൽ ഇവിടെ ആഴ്ചയിൽ ഒരു ദിവസം കുർബാനനടത്തി വരുന്നു.

ചുവപ്പ്, പച്ച, സ്വർണ്ണനിറം, വെള്ള എന്നീ നിറങ്ങളാണ് പള്ളിയുടെ പുറമേ കാണുന്ന ടവറുകളിൽ കാണുന്നത്. ഓരോ ടവറിനു മുകളിലും സവാളയെടുത്തു വച്ചതുപോലെയുള്ള ഡോം. മഹാരാഷ്ട്രക്കാർ വിനായക ചതുർത്ഥിക്ക് ഗണപതിക്കു നേദിക്കുന്ന മോദകത്തിന്റെ ആകൃതിയിലുള്ള ഡോമുകളും അക്കൂട്ടത്തിലുണ്ട്. പ്രകൃത്യാലുള്ള നിറങ്ങളും സ്വർണ്ണവുമാണ് പള്ളിയുടെ ടവറുകൾക്കും ഡോമുകൾക്കും കൊടുത്തിരിക്കുന്നത്. ഏറ്റവും നടുവിലുള്ള പള്ളിയുടെ ടവർ മറ്റുള്ളവയേക്കാൾ വളരെ ഉയരത്തിലാണ് തല ഉയർത്തി നിൽക്കുന്നത്.

**ആരാൺടാ ഈ "ഇവാൻ ദ് ടെറിബിൾ"?** പേരു കേൾക്കുമ്പോൾത്തന്നെ ഒരു ഭീകരന്റെ മുഖം മനസ്സിൽ തെളിയുന്നു, അല്ലേ? സ്വല്പം പേടിയും. രാജ്യം ഭരിച്ചിരുന്ന അച്ഛൻ തിരുമനസ്സിന്റെ മരണത്തെത്തുടർന്ന് മൂന്നാം വയസ്സിൽ കുഞ്ഞ് ഇവാൻ രാജകുമാരൻ ഭാവി രാജാവായി വാഴ്ത്തപ്പെട്ടു. 17-ാം വയസ്സിൽ സാർ ചക്രവർത്തിയായി അവരോധിക്കപ്പെട്ടു. അയൽ രാജ്യങ്ങളൊക്കെ യുദ്ധത്തിലൂടെ കീഴടക്കി തന്റെ സാമ്രാജ്യം വിപുലീകരിച്ചു - പല വൻകരകളിലുമായി വ്യാപിച്ചു കിടന്ന ഇവാന്റെ സാമ്രാജ്യത്തിന്റെ വിസതൃതി 4,050,000 $KM^2$ ! കലയുടെയും വാണിജ്യത്തിന്റെയും കാര്യത്തിൽ ഇവാൻസാർ ഒരുപാട് പ്രോത്സാഹനം നൽകിപ്പോന്നു. ഓരോ യുദ്ധത്തിലും ആയിരക്കണക്കിന് നാട്ടുകാരാണ് കൊല്ലപ്പെട്ടത്; അനാഥരാക്കപ്പെട്ടത്. അങ്ങനെയാണ് ഈ ചക്രവർത്തി കുപ്രസിദ്ധനായത്. റഷ്യയുടെ ആദ്യത്തെ പബ്ലിഷിംഗ് ഹൗസ്, മോസ്ക്കോ പ്രിന്റ് യാർഡ് ഈ ചക്രവർത്തിയാണ് സ്ഥാപിച്ചത്. നമ്മുടെ വടക്കൻപാട്ടുകൾ പോലെ ഇവാനെപ്പറ്റിയുള്ള കഥകളും കവിതകളും നാടൻപാട്ടുകളും റഷ്യയിൽ പ്രസിദ്ധമാണ്.

പള്ളിയുടെ 'പുറംമോടി' കണ്ടുകഴിഞ്ഞ് അകത്തുകയറിയപ്പോൾ എല്ലാവർക്കും നിരാശയായി. "അഴകുള്ള ചക്കയിൽ ചുളയില്ല" എന്നു പറഞ്ഞതുപോലെയായി കാര്യങ്ങൾ. വളരെ ഇടുങ്ങിയ, കുടുസ്സുമുറികളാണ് പള്ളികൾക്കകത്ത്. ചില വാതിലുകളിലൂടെ ഒരേ സമയം മൂന്നാളുകളിലധികം കടന്നു പോകാൻ പറ്റില്ല. മുകളിലെ ടവറിലേക്ക് നയിക്കുന്ന പിരിയൻ കോവണിയും വളരെ ഇടുങ്ങിയതായിരുന്നു.

**റെഡ്സ്ക്വയർ:** St. Basil's Square കണ്ടതിനുശേഷം ഞങ്ങൾ "റെഡ്" അല്ലാത്ത റെഡ് സ്ക്വയർ കാണാൻ പോയി. പേര് കേൾക്കുമ്പോൾ റെഡ്ഫോർട്ടിന്റെ കളറാണ് മനസ്സിൽ ഓടിയെത്തുക. അല്ലെങ്കിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ചുവന്ന പതാക. പക്ഷെ റെഡ്സ്ക്വയർ ചുവപ്പല്ല! "Krasivaya" അഥവാ മനോഹരം എന്നാണ് ഇവിടെ "Red" എന്ന വാക്കിന്റെയർത്ഥം. ഇപ്പോൾ Red Square നിലനിൽക്കുന്ന സ്ഥലത്ത് പണ്ട് ഒരുപാട് കെട്ടിടങ്ങൾ ഉണ്ടായിരുന്നുവെന്നും, വിശാലമായ ഒരു ഗ്രൗണ്ട് അഥവാ ചത്വരം പണിയാനായി അവയെല്ലാം കത്തിച്ച് ചാമ്പലാക്കിയെന്നും ചരിത്രം പറയുന്നു. തേക്കിൻകാട് വെട്ടി ശക്തൻതമ്പുരാൻ തെക്കിൻകാട് മൈതാനം നിർമ്മിച്ചില്ലേ, അതുപോലെ. കെട്ടിടങ്ങൾ കത്തിച്ച് ഉണ്ടാക്കിയെടുത്ത സ്ഥലത്തെ റഷ്യൻ ഭാഷയിൽ "POZHAR" (burnt out place) എന്നു വിളിച്ചു പോന്നു. ഇങ്ങനെനിർമ്മിച്ച വിശാലമായ

സ്ഥലത്ത് ഓപ്പൺ മാർക്കറ്റ്, പൊതുയോഗങ്ങൾ, ചക്രവർത്തിമാരുടെ കിരീടധാരണച്ചടങ്ങുകൾ എന്നിവയൊക്കെ നടത്തി വന്നു. 1661-62 കാലഘട്ടം മുതൽ Pozhar എന്ന സ്ഥലം Red Square ആയി അറിയപ്പെട്ടു തുടങ്ങി - അതിന്റെ പ്രധാനകാരണം കത്തീഡ്രലിനു മുകളിൽ സ്ഥാപിച്ച ഇരട്ടത്തലയൻ പരുന്തിന്റെ സ്വർണ്ണവർണ്ണമാർന്ന രൂപമാണ് (Red എന്നാൽ മനോഹരം).

റെഡ് സ്ക്വയറിന്റെ ഒരറ്റത്താണ് St.Basil's കത്തീഡ്രൽ. ഞങ്ങൾക്ക് അതിനെചുറ്റിപ്പറ്റിയുള്ള ഭാഗങ്ങളിൽ മാത്രമേ പ്രവേശനമുണ്ടായിരുന്നുള്ളൂ. റെഡ് സ്ക്വയറിന്റെ പ്രധാനഭാഗം മുഴുവൻ ഇന്ന് പൊലീസ് കസ്റ്റഡിയിലാണ്. വിക്ടറി ഡേ ആഘോഷത്തിന്റെ ഭാഗമായി അവിടെ പന്തലുകളും, താൽക്കാലിക ഗ്യാലറികളും പണിയുന്ന തിരക്കാണ്. ഗ്യാലറിയിൽ റഷ്യൻ ഫ്ളാഗിന്റെ ത്രിവർണ്ണങ്ങളിലുള്ള കസേരകളാണിട്ടിരിക്കുന്നത്. ഏറ്റവും പുറകിൽ, ഏറ്റവും ഉയരത്തിലുള്ള കസേരകൾ വെള്ള, നടുക്കുള്ള rows നീല, ഏറ്റവും താഴെയുള്ള വരികൾ ചുവപ്പ്.

Red Square ലെ ലെനിൽ ശവകുടീരവും, ലെനിന്റെ എംബാം ചെയ്ത ഭൗതിക ശരീരവും കാണിക്കാൻ കൊണ്ടുപോകുമെന്ന് 'സോമൻസി' ന്റെ പരിപാടിയിലുണ്ടായിരുന്നു. പക്ഷെ ആ ഭാഗവും പൊലീസ് വലയത്തിലായിരുന്നു. എല്ലാവർക്കും നിരാശയായി. ഈ യാത്രാവിവരണം വായിക്കുന്ന "സോമൻസ്" ഗ്രൂപ്പ് ഒരു കാര്യം ഓർക്കുക - 'വിക്ടറി ഡേ' യായ May9-ാം തീയ്യതിയോടടുപ്പിച്ച് ഒരു ഗ്രൂപ്പിനേയും മോസ്ക്കോയിലേക്കു കൊണ്ടുപോകരുത്, പ്ലീസ്!

റെഡ് സ്ക്വയറിൽ നിന്നും ഞങ്ങളെ ജീനകൊണ്ടുപോയത് റഷ്യയിലെ ആദ്യത്തെ ഷോപ്പിംഗ് മാളിലേക്കാണ് - "GUM" എന്ന മനോഹരമായ ഷോപ്പിംഗ് മാളിന്റെ പ്രത്യേകതകൾ എന്തൊക്കെയാണെന്ന് അറിയണ്ടേ? വരൂ-

**GUM** (Gosudasrtvennyj Universalnyi Magazin) ബ്രാക്കറ്റിലെഴുതിയിരിക്കുന്ന റഷ്യൻ വാക്കിന്റെ സംക്ഷിപ്ത രൂപമാണ് GUM. Main Universal Store എന്നാണ് ഈ വാക്കുകളുടെ അർത്ഥം. റഷ്യയിലെ പല പട്ടണങ്ങളിലും GUM എന്ന ശൃംഖല പ്രവർത്തിച്ചു വരുന്നു. ഇവയിൽ ഏറ്റവും പ്രസിദ്ധം റെഡ് സ്ക്വയറിനു കിഴക്കു വശത്തുള്ള GUM ആണ്. 1890-93 വർഷങ്ങളിലാണ് ഈ കെട്ടിടം നിർമ്മിച്ചത്. അലക്സാണ്ടർ പോമെറാന്റ്സേവ് ആയിരുന്നു ആർക്കിടെക്റ്റ്. വ്ളാഡിമിർ ഷുഖൊവ് ആണ് നിർമ്മിച്ചത് ഒരു ട്രപ്പീസോയ്ഡിന്റെ (അല്ലെങ്കിൽ പട്ടത്തിന്റെ) രൂപത്തിലാണ് കെട്ടിടം നിർമ്മിച്ചിരിക്കുന്നത്. കെട്ടിടത്തിന് ഗ്ലാസ്സിന്റെ മേൽക്കൂരയാണെന്നത് സവിശേഷതയാണ് (ലണ്ടനിലെ 19th സെഞ്ചുറി റെയിൽവേ സ്റ്റേഷനുകളുടെ മോഡൽ) 50,000 മെറ്റൽ കമ്പികളുപയോഗിച്ചാണ് ഗ്ലാസ്സുകൾ ഉറപ്പിച്ചിരിക്കുന്നത്. ശൈത്യകാലത്ത് എത്ര കനത്തിൽ മഞ്ഞുവീണാലും ഈ ഗ്ലാസ്സുകൾക്ക് ഒരു കോട്ടവും സംഭവിക്കാറില്ല! 20,000 ഗ്ലാസ്സ് പീസുകൾ (Panes) ആണ് മേൽക്കൂരയുടെ നിർമ്മാണത്തിന് ഉപയോഗിച്ചിരിക്കുന്നത്. ഗ്ലാസ്സിലൂടെ സൂര്യപ്രകാശം കടന്നു വരുന്നതുംകൊണ്ട് കെട്ടിടത്തിനകത്ത് നല്ല വെളിച്ചമുണ്ടായിരുന്നു.

അതിമനോഹരമായ കെട്ടിടമായിരുന്നു GUM. നടുവിൽ ഗ്ലാസ്സ് റൂഫിനു താഴെ മനോഹരമായ ഒരിടനാഴി. രണ്ടു വശങ്ങളിലും രണ്ടു നിലകളിലായി ഷോറൂമുകൾ. ഇടനാഴിയ്ക്ക് നമ്മുടെ S M Street ന്റെയത്രയും വീതിയുണ്ടാവും. കേട്ടോ ഇടയ്ക്കിടയ്ക്ക് വെള്ള, പിങ്ക് പൂക്കൾ വിരിഞ്ഞു നിൽക്കുന്ന ചെറിയ, കൃത്രിമ മരങ്ങൾ നട്ടിയിട്ടുണ്ട് അതിനു ചുറ്റും, നടന്നു ക്ഷീണിച്ചവർക്ക് ഇരിക്കാനായി ഇരിപ്പിടങ്ങളും

മുകളിലെ നിലയിലെ ഒരു സൈക്കിൾ വിൽപ്പനശാലയുടെ വരാന്തയിൽ നല്ല ഭംഗിയായി സൈക്കിൾ പ്രദർശിപ്പിച്ചു വച്ചിരിക്കുന്നു. സൈക്കിളിന്റെ ബാസ്ക്കറ്റിൽ അതിമനോഹരമായ പൂക്കൂട. 'S' ഷേപ്പിൽ വളവുള്ള വലിയൊരു മിറർ ഒരു സ്റ്റാൻഡിൽ ഘടിപ്പിച്ചു വച്ചിരിക്കുന്നതു കണ്ടു. അതിനു മുൻപിൽ നിന്നപ്പോൾ ഞങ്ങളൊക്കെ കുള്ളന്മാരും വികൃതരുമായി! ഐസ്ക്രീം വിൽക്കുന്ന കൊച്ചു തട്ടുകട കുട്ടികളേയും മുതിർന്നവരേയും കൊതിപ്പിക്കാൻ പോന്നതായിരുന്നു.

വളരെ വിലയേറിയ ബ്രാന്റുകളുടെ ഷോറൂമുകളായിരുന്നു അധികവും. മനോഹരമായ ഒരു പെയ്ന്റിംഗ് കണ്ടു. 5-6 വയസ്സുള്ള ആൺകുട്ടി, ഗാർഡൻ ഹോസ് പൊക്കിപ്പിടിച്ച് വെയിലടിക്കുന്ന ഭാഗത്തേക്ക് വെള്ളം ചീറ്റിക്കുന്നു. സൂര്യപ്രകാശം വെള്ളത്തുള്ളികളിൽ പതിക്കുമ്പോൾ മനോഹരമായ മഴവില്ല് കണ്ടു രസിക്കുകയാണ് ഉണ്ണിക്കുട്ടൻ.

Exit to Nikolskaya Street എന്ന് ഇംഗ്ലീഷിലെഴുതിയ ഭാഗത്തുകൂടി ഞങ്ങൾ നിക്കോൾസ്കായ തെരുവിലെത്തി. (ഒരു കാര്യം പറയാൻ വിട്ടുപോയി. യുദ്ധകാലത്ത് GUM കെട്ടിടത്തിന് ചാരക്കളർ പെയിന്റടിച്ചു- കെട്ടിടം ശത്രുക്കളുടെ കണ്ണിൽപ്പെടാതിരിക്കാനും ബോംബിടാതിരിക്കാനുമാണ് ഇങ്ങനെ"കാമുഫ്ളാഷ്" വിദ്യ പ്രയോഗിച്ചത്!).

(തുടരും)

# വാസ്തുവിദ്യാസോപാനം 3

## വാസ്തുവിദ്യയുടെ മേഖല

ഡോ. ബാലഗോപാൽ ടി.എസ്. പ്രഭു

### 03.01 മണ്ഡപം

മണ്ഡപം എന്ന വാക്കിന്റെ അർത്ഥം പരിരക്ഷിക്കപ്പെട്ട, അലങ്കരിക്കപ്പെട്ട മണ്ഡലം (ഇടം) എന്നാണ്. സമഭുജാകൃതിയിലുള്ള മണ്ഡല വേദികയും (ുഹശിവേ) അതിന്റെ പര്യന്ത (ുല്യശാലല്യേ) ത്തിലായി ഉറപ്പിച്ച തൂണുകളും അവയിൽ താങ്ങിയുള്ള മേൽപ്പുരയുമാണ് മണ്ഡപത്തിന്റെ ലക്ഷണങ്ങൾ. സമചുതരം, ഷഡശ്രം, അഷ്ടാശ്രം, വൃത്തം എന്നിങ്ങനെയാണ് സാമാന്യമായ മണ്ഡപാകൃതികൾ. ഇവയിൽ തന്നെ ഏറ്റവും പ്രധാനം സമചതുര മണ്ഡപങ്ങളത്രേ. കോണുകളിൽ മാത്രം തൂണുകൾ വെച്ച ലഘുമണ്ഡപമാതൃകയ്ക്കു പേർ ശ്രീകരം. വിസ്താരം വർദ്ധിക്കുമ്പോൾ വശങ്ങളിൽ ഈ രണ്ടു ഇടക്കാലുകൾ വച്ച് ആകെ 12 തൂണുകളിൽ നിർമ്മിക്കുന്നതാണ് വിജയ മണ്ഡപം. വീണ്ടും വലുപ്പം വയ്ക്കുമ്പോൾ അകത്ത് നാലു തൂണുകളും പുറമെ 12 തൂണുകളുമായി 16 തൂണുകളിൽ നിർമ്മിക്കുന്നവ ശ്രീപ്രതിഷ്ഠിതം. ഇങ്ങനെഓരോ മാതൃകക്കും വ്യക്തമായ രചനയും സംശയത്തിനിട കൊടുക്കാത്ത പേരുകളും വിവരണങ്ങളും നിർദ്ദേശിച്ചിട്ടുണ്ട് വാസ്തുവിദ്യയിൽ.

### 03.02 മണ്ഡപത്തിന്റെ സംരചന

ലളിതമായ ശ്രീകര മണ്ഡപത്തിന്റെ രചനാസിദ്ധാന്തം നോക്കാം. ഭൂതലത്തിൽ നിന്നുയർത്തിയ ഒരു തറ; തറയിൽ ഉറപ്പിച്ച തൂണുകൾ; തൂണുകളെ ബന്ധിപ്പിക്കുന്ന ഒരു ഉത്തരം; ഈ ഉത്തരത്തിൽ ഉറച്ചിരിക്കുന്ന ഒരു മേൽപ്പുര; ഇങ്ങനെനാലു രചനാ ഘടകങ്ങളാണ് മണ്ഡപം എന്ന ഇനം ഹർമ്യത്തിന്റെ ഭാഗങ്ങൾ. മണ്ഡപത്തിന്റെ മേൽപ്പുര തമിഴ് നാടിലെ കൽമണ്ഡപങ്ങളുടെതുപോലെ പരന്നതാകാം, കേരളത്തിലെ നമസ്ക്കാര മണ്ഡപങ്ങളുടേതുപോലെ സ്തൂപികാരൂപത്തിലാകാം. അതുമല്ലെങ്കിൽ മുഗൾശൈലിയിലെ ഛത്രികളിലെന്നപോലെ കുംഭകാകൃതിയിലുമാകാം. ശില്പിയുടെ കഴിവും മനോധർമ്മവും ഉപയോഗിച്ച് മണ്ഡപത്തിന്റെ നാലു ഘടകങ്ങൾക്കും അലങ്കരണം കൊണ്ട് വൈവിധ്യവും ചാരുതയും വർദ്ധിപ്പിക്കാം. മേൽപ്പുരയുടെ ഭാരം വഹിക്കുകയും തള്ളിപോകാനുള്ള പ്രവണത തടയുകയും ചെയ്യുക എന്നതാണ് ഉത്തരത്തിന്റെ ധർമം. ഉത്തരവും മേൽപ്പുരയും ചേർന്നത് മണ്ഡപത്തിന്റെ ശിഖരം. ശിഖരഭാരം ഇളക്കമില്ലാതെ ഭൂമിയിലേക്ക് പ്രസരിപ്പിക്കുക എന്ന ധർമ്മമാണ് തൂണുകൾക്ക്. അതുകൊണ്ടതിന്റെ പേർ സ്തംഭം. മണ്ഡപത്തിന്റെ പ്രതലം വിവിധ ഉപയോഗങ്ങൾക്ക് ആധാരമായി നിലനിർത്തുക, രചനയുടെ ആദ്യംഗമായി വർത്തിക്കുക തുടങ്ങിയ ധർമം തറയ്ക്ക്; ഇതാണ് അധിഷ്ഠാനം. മണ്ഡപത്തിന്റെ രചനയിൽ ഈ മൂന്നു ഹർമ്യഭാഗങ്ങൾ വ്യക്തത നേടുന്നു

( ചിത്രം 3.1 മണ്ഡപത്തിന്റെ വിവിധ രൂപങ്ങൾ).

## 03.03 ശാല

ദീർഘചതുരാകൃതിയിലുള്ള ഹർമ്യങ്ങളാണ് ശാലയും സഭയും: ശാലകളുടെ പരിണാമവും താല്ക്കാലിക നിർമിതികളിൽ നിന്നാകണം. രണ്ടു വരിയിലായി നാട്ടിയ മുളങ്കമ്പുകൾ അഗ്രഭാഗം വലിച്ചു കെട്ടി വശങ്ങൾ ചീളുകൾ വെച്ച് വരിഞ്ഞു ഇലകൾ കൊണ്ടു മേയുമ്പോൾ ഏറ്റവും പ്രാകൃതമായ ശാലാരൂപം ലഭിക്കുന്നു. അർദ്ധവൃത്താകൃതിയിലുള്ള ഈ ഹർമ്യരൂപത്തെ 'ചന്ദ്രശാല' എന്നാണ് പുരാതനഗ്രന്ഥങ്ങൾ വിവരിക്കുന്നത്. നിർമ്മാണ ചരിത്രത്തിലെ നാഴിക കല്ലായിരുന്നിരിക്കണം ചന്ദ്രശാലയുടെ കണ്ടുപിടിത്തം. അതുകൊണ്ടു തന്നെ ഈ രൂപം അനശ്വരമാക്കി സൂക്ഷിച്ചു ശില്പികൾ



ദ്രാവിഡ ശൈലി



കേരള ശൈലി



ജൈന ശൈലി



മിശ്ര ശൈലി

**ചിത്രം 3 1 മണ്ഡപത്തിന്റെ വിവിധ രൂപങ്ങൾ**

ബുദ്ധകാലത്തെ ഗുഹാക്ഷേത്രങ്ങളുടെ ചൈത്യജാലകങ്ങളുടെ രൂപം

ഈ ചന്ദ്രശാലയുടെ പരഛേദമാണ്. തമിഴ്നാട്ടിലെ ഗോപുര ശൃംഗങ്ങളിൽ കാണുന്ന വർത്തുളാകാര ഭാഗവും ചന്ദ്രശാലയുടെ രൂപം തന്നെ. വളയുന്ന മുളങ്കമ്പുകൾക്കുപകരം വളയാത്ത മരക്കമ്പുകൾ കൊണ്ട് ശാലകൾ നിർമ്മിക്കപ്പെട്ടപ്പോൾ രണ്ടു വശത്തു മാത്രമല്ല നടുവിലും രൂപദൃഢതയ്ക്ക് മരക്കമ്പുകൾ നാട്ടേണ്ടിവന്നു. ഇന്നും താല്ക്കാലിക പന്തലുകളുടെ ലഘു രൂപം ഇത്തരം ശാലകളുടേതാണ്. നടുവിലെ കാലുകളിലാണ് മോന്തായം പിടിപ്പിക്കുക. ഈ മോന്തായത്തിലാകട്ടെ രണ്ടു വശത്തു നിന്നും കഴുക്കോലുകൾ (ലുപകൾ) ചേർന്നുവരും. എല്ലാ കഴുക്കോലുകളേയും കൂട്ടിയിണക്കുന്ന മോന്തായത്തിന് 'വംശം' എന്ന പേര് അന്വർത്ഥമാകുന്നു. മോന്തായമുള്ള ശാലകൾക്ക് വംശശാല എന്ന പേരും ഇങ്ങനെലഭിക്കുന്നു. നടുവിലെ തൂൺ മഴയും മറ്റും കൊണ്ട് പുതലിച്ചു പോകാതിരിക്കുവാനായി അതിന്റെ മുകളിൽ ഒരു കുടം കമഴ്ത്തി വയ്ക്കുക ഇന്നും സാധാരണമാണ്. ഇതിൽ നിന്നാണ് ശിഖരകലശത്തിന്റെ ഉത്ഭവം. ശില്പികൾ ഈ പ്രയുക്ത ഘടകത്തെ പ്രതീകത്തിന്റെ തലത്തിലേക്കുയർത്തിയതു നോക്കുക. ഗോപുരത്തിന്റെ ശിഖരകലശങ്ങൾ നടുത്തൂണുങ്ങളുടെ നിരയെ ഓർമ്മിപ്പിക്കാനൊരുക്കിയ ബിംബങ്ങളാണ് (ചിത്രം 3.2 ശാലയുടെ രൂപങ്ങൾ).





**ചിത്രം 3.2 ശാലയുടെ രൂപങ്ങൾ**

### 03.04 സഭാഹർമ്യം

ശാല എന്ന ഇനത്തിൽ നിന്നും സഭ എന്ന ഇനത്തിലേക്കുള്ള ഹർമ്യത്തിന്റെ മാറ്റം സംരചനയിലെ മറ്റൊരു നാഴികകല്ലാണ്. ശാലയിലെ നടുത്തൂണുകൾ എങ്ങിനെഒഴിവാക്കാമെന്ന അന്വേഷണത്തിൽ നിന്നാണിതിന്റെ തുടക്കം. മേൽപ്പുരയുടെ തള്ളൽ തടയാവുന്ന വിധം വശങ്ങളിലെ ഉത്തരചുഴികകൾ തമ്മിൽ തുലാം ബന്ധിപ്പിക്കുക, മോന്തായം താങ്ങാൻ തുലാമിൽ നിന്നും ഒരു കുത്തുകാൽ കൊടുക്കുക ഇവയാണ് പഴയ

ശാലകളിൽ ഇതിനു സ്വീകരിച്ച സങ്കേതം. പിന്നീട് ഇതിനു കുറെക്കൂടി കുറ്റമറ്റ മറ്റൊരു രീതി ഉരുത്തിരിഞ്ഞു. ശാലയുടെ തൂണുകൾക്കു മുകളിൽ പുറം ചുറ്റിലൂടെ തുടർച്ചയായ ഉത്തരം സ്ഥാപിച്ചാൽ. മേൽപ്പുരയുടെ തള്ള് അപ്പാടെ ഉത്തരത്തിലേക്ക് ആവാഹിക്കാമെന്നതായിരുന്നു ഇതിലൊരു രീതി. രണ്ടാമതായി മൂലകളിലെ കോടിക്കഴുക്കോൽ വഴി മോന്തായം താങ്ങി നിറുത്താമെന്ന തത്വവും സ്വീകരിക്കപ്പെട്ടു. കഴുക്കോലുകൾ വളബന്ധങ്ങളാലും വളകളാലും കൂട്ടിചേർക്കപ്പെടുന്നതോടെ ഉറപ്പുള്ള ഒരു ത്രിമാനപഞ്ചരമായി മാറുന്നു ഈ മേൽപ്പുര. ഇടക്കാലുകളില്ലാതെ കിട്ടുന്ന ഈ ഹർമ്യരൂപമാണ് സഭയുടേത്. നാട്യഗൃഹങ്ങൾക്കും സദസ്സുകൾക്കും പറ്റിയതാണ് സഭയാണ് രൂപവും ഭാവവും (ചിത്രം 3.3 സഭയുടെ രൂപങ്ങൾ).



**ചിത്രം 3.3 സഭയുടെ രൂപങ്ങൾ**

പ്രപ. മണ്ഡപം, ശാല, സഭ എന്നീ മൂലരൂപങ്ങളുടെ സമുച്ചയമാണ് ഏതു ഹർമ്യവാസ്തുവും. ഇവ വെവ്വേറെയോ കൂട്ടിച്ചേർത്തോ ഏതു രചനയും സാദ്ധ്യമാകും ഓരോന്നിന്റെയും രചനാഘടകങ്ങൾ, രൂപമാനങ്ങൾ, അനുപാതങ്ങൾ, നിർമാണസങ്കേതങ്ങൾ, അലങ്കരണങ്ങൾ എന്നിവയെല്ലാം വാസ്തുവിദ്യയുടെ പ്രധാനഭാഗമായിത്തീരുന്നത് ഈ അനുനയത്വസാദ്ധ്യത കൊണ്ടാണ്.

### 03.05 ചരവാസ്തു

ഭൂമിയും ഹർമ്യവും സ്ഥിരവാസ്തുക്കളാണെങ്കിൽ യാനവും ശയനും ചരവാസ്തുക്കളാണ്. യാനത്തിൽ നാം വസിക്കുന്നത് ചരിക്കുന്ന സംരചനയിലാണ്. കരയിലും ജലത്തിലും വായുവിലും സഞ്ചരിക്കുന്നതാവാം യാനം ആളുകൾ ചുമക്കുന്നത് ശിബികം; മൃഗങ്ങൾ വലിക്കുന്നത് സ്യന്ദനം; വെള്ളത്തിൽ പൊന്തിക്കിടക്കുന്നത് പ്ലവകം; വായുമാർഗ്ഗത്തിൽ സഞ്ചരിക്കുന്നത് വിമാനം - എന്നിങ്ങനെഓരോ യാനത്തിനും പേരുകളുണ്ട് ആധുനിക കാലത്തും യാനം വാസ്തുവിന്റെ വിഭാഗമാക്കി കണക്കാക്കുന്നതിൽ തെറ്റില്ല.

എല്ലാ ജീവിതസൗകര്യങ്ങളുമുള്ള വിമാനങ്ങളും കപ്പലുകളും അളവിലും സാങ്കേതികത്വത്തിലും കെട്ടിടങ്ങളേക്കാൾ മുന്നിലാണ്. മൊബൈൽ ഹോം എന്നറിയപ്പെടുന്ന ചലിക്കുന്ന വീടുകൾ വാസ്തു സംവിധാനത്തിന്റെയും രചനയുടെയും ഒരു പുതിയ വിഭാഗമാണല്ലോ? ശയനം എന്ന വാസ്തു വിഭാഗത്തിന്റെ കാര്യത്തിലും ഈ തത്വങ്ങൾ ബാധകമാണ്. ആട്ടുതൊട്ടിൽ കൊച്ചുകുഞ്ഞുങ്ങളുടെ വസതി തന്നെയെന്നു പറഞ്ഞാൽ തെറ്റില്ല. നാം താല്ക്കാലികമായെങ്കിലും വസിക്കുന്ന കസാല, പീഠം, കട്ടിൽ എന്നിവയും 'വാസ്തു' തന്നെ. യാനശയനങ്ങൾ (ചിത്രം 3.4 യാനശയനങ്ങൾ) ലോകാചാരപ്രകാരം വാസ്തുവിന്റെ നിർവ്വചനത്തിൽപ്പെടുത്താറുണ്ടെങ്കിലും ശില്പികളുടെ സർഗ്ഗചേതനയും ചാതുര്യവും വേണ്ട കലാരൂപങ്ങളായി അവ വേർതിരിഞ്ഞു നില്ക്കുന്നു. അതുകൊണ്ടു തന്നെ പ്രധാനമായും ഭൂവാസ്തുവിന്റെ സംവിധാനവും ഹർമ്യവിധാനവും രചനയും അടങ്ങുന്നതായി ചുരുങ്ങുന്നു ഇന്നത്തെ വാസ്തുവിദ്യയുടെ മേഖല.


കൂർമ്മാസനം


സിംഹാസനം


തൊന്തിൺ


ഡോളി


പര്ത്ഥ്


രഥം


ജലയാനം

ചിത്രം 3.4 യാനശയനങ്ങൾ

# വാദമല്ല നല്ലത് ഖേദമാണ്

എസ്.ഡി. ഷേണായ്

ഭർത്താവും ഭാര്യയും തമ്മിൽ സ്ഥിരം വഴക്കാണ്. വീട്ടിലെ ബഹളം അയൽക്കാർക്ക് പോലും അസഹ്യമായി തുടങ്ങി.അതിനിടെ ദമ്പതികൾ ഒരു കാര്യം ശ്രദ്ധിച്ചു. അയൽപക്കത്തെ വീട്ടിൽ നിന്നും ഒരു ശബ്ദം പോലും പുറത്തേക്ക് വരുന്നില്ല.കാരണമന്വേഷിച്ച് ഭർത്താവ് ആ വീട്ടിലെത്തി.

ജനാലയിലൂടെ നോക്കിയപ്പോൾ ഗൃഹനാഥൻ എന്തോ എഴുതി കൊണ്ടിരിക്കുന്നത് കണ്ടു. അദ്ദേഹത്തിന്റെ കൈ തട്ടി മേശപ്പുറത്തെ ഗ്ലാസ്സ് താഴേ വീണു പൊട്ടി. ശബ്ദം കേട്ട് ഭാര്യ വന്നപ്പോൾ അദ്ദേഹം പറഞ്ഞു, 'എന്റെ കൈ അറിയാതെ തട്ടിയതാണ്'. ഉടനെഭാര്യ പറഞ്ഞു, 'അതെന്റെ കുറ്റമാണ്. ഞാനാണ് ഗ്ലാസ്സ് അവിടെ വെച്ചത്'. രണ്ടു പേരും ക്ഷമ ചോദിച്ചു പ്രശ്നം പരിഹരിച്ചു.തിരിച്ച് വന്ന ഭർത്താവ് ഭാര്യയോട് പറഞ്ഞു: 'അവർ രണ്ടു പേരും തെറ്റ് ചെയ്യുന്നവരാണ് അത് കൊണ്ട് അവിടെ വഴക്കില്ല. നമ്മൾ രണ്ടു പേരും ശരി ചെയ്യുന്നവരാണ് അതുകൊണ്ട് ഇവിടെ എന്നും വഴക്കാണ്'.

തെറ്റ് പറ്റാത്തവർ ആയി ആരുമില്ല. പറ്റിയ തെറ്റിനെഅംഗീകരിക്കുന്ന വർ കുറവും. പ്രതിരോധ സാധ്യതകൾ ഇല്ലാതെ വരുമ്പോൾ കുറ്റം സമ്മതിക്കേണ്ടിവ ന്നാലുംഅ തിനിടയിൽല ഘൂകരണത്തിന്റെപ ഴുതുകൾ തുറന്നു വെയ്ക്കും. പറ്റുന്ന അബദ്ധങ്ങളെക്കുറിച്ചോ ചെയ്യുന്ന തെറ്റുകളെക്കുറിച്ചോ പലർക്കും ഉൽക്കണ്ഠയില്ല. കണ്ട് പിടിക്കുന്നവയെ കുറിച്ച് മാത്രമാണ് വേവലാതി.

പിഴവുകളിൽ വേണ്ടത് അപകർഷതയല്ല ജാഗ്രതയാണ്. അപകർഷത പ്രതിച്ഛായസംരക്ഷണത്തിന് മാത്രമേ സഹായിക്കൂ.

ക്ഷമാപണംക്കൊണ്ട് പരിഹരിക്കാവുന്നവയെ അഹന്തക്കൊണ്ട് അവസാനിപ്പിക്കാൻ നോക്കുമ്പോൾ പ്രശ്നങ്ങൾ ഗുരുതരമാകുന്നു. ഖേദപ്രകടനം കൊണ്ട് മനസ്സമാധാനം ഉണ്ടാകുമെങ്കിൽ പിന്നെന്തിനാണ് വാദപ്രതിവാദം കൊണ്ട് വിദ്വേഷം സൃഷ്ടിക്കുന്നത്.

ക്ഷമചോദിക്കൽ തുലാസിൽ തൂക്കിയശേഷം ചെയ്യേണ്ട പ്രവർത്തിയല്ല. ശരിയുടെ ഭാഗത്ത് നിൽക്കുമ്പോഴും ഒന്ന് ക്ഷമ ചോദിച്ചു നോക്കണം. തെറ്റിന്റെ ഭാഗത്തുള്ളവർ ഉരുകുന്നത് കാണാം. അവർ ഹൃദയംകൊണ്ടെങ്കിലും മാപ്പ് ചോദിച്ചു കാലിൽ വീഴും.

# Kuch Baatein

Kumari Vrinda Bhandarkar

Kuch baatein hum se suna karo
Kuch baatein hum se kiya Karo
Mujhe dil ki baat bata do Tum
Honth na apne siya karo
Jo baat labon tak na aaye
Wo aankhon se keh diya Karo
Kuch baatein kehna muskil hai
Tum chehre par padh liya karo
Jab tum tanha hote ho
Awaaz mujhe diya karo
Har dhadkan main tera naam ho
Har saans mujhko diya Karo
Tum hamesh mere dil mein Rehna
Kabhi chodkey na jaaya karo

## पत्तो बदलप

★ Shri.K.VENKATESH PRABHU
Flat No:206
Vennela Shanthiniketan Apartments
Panathur Main Road
Opp. Orchids International School
Kadubeesanahalli
BENGALURU - 560087

★ Shri.N.BHARATH KUMAR PAI
"Sreemaanasam"
Mecheri Puraya Paramba
Mundakkal
Poovattuparamba P.O.
KOZHIKODE 673 008

## अभिनंदन



Kumari SWAROOPA G.NAIK,daughter of Smt.Mamatha G. Naik and Shri.G.Ganesh Naik has passed her Higher Secondary Education Examination,Kerala securing A+Grade in all the six subjects with 1179/1200 marks (98.25%).

## व्हार्डिक

The Marriage ceremony of Chiranjeevi SRIKANTH,son of Smt.Preethi(Beena) and Shri.G.Ganesh Rao,Bengaluru, a Life Member of the Sabha with Kumari SADHITA,daughter of Smt.Pushpa and Shri.Suresh Madhav Pai,Mangaluru was performed on 18th July, 2021 at Shree Radhakrishna Mandir, Urwa,Ladyhill,Mangaluru.

The Marriage ceremony of Chiranjeevi BHARADWAJ,son of Smt.Nirmala and Shri.B.Krishnamoorthy,a Life Member of the Sabha,Mangaluru with Kumari ANJANA,daughter of Smt.Shobha N.and Shri.M.Nagaraj Raikar,Shimoga was performed on 29th July,2021 at Daivajna Kalyana Mantapa,Shimoga.

## देहांत



MALATHI P.MALLER (83),wife of late G.Prabhakar Maller passed away on 11th July,2021 at Calicut.She is survived by her sons, Shri.Vishwanath P.Maller, Udupi, Shri.Prashanth P. Maller, daughter, Smt.Preetha S. Nayak, daughters in law,Smt.Vijaya V. Maller,Smt.Roopa P.Maller and son in law, Shri.Sachidanand Nayak,Kannur.

*Offering heartfelt condolences to the bereaved family members.*

## പൗരോഹിത്യം പരിശീലിക്കാൻ യുവാക്കൾക്ക് അവസ

ഈശ്വരവിശ്വാസത്തിൽ അധിഷ്ഠിതമായ പരമ്പരാഗത സംസ്കാരത്ത
ജീവിതക്രമത്തിലും അടിയുറച്ചു വിശ്വസിക്കുകയും തദനുസൃതം ജീ
കയും ചെയ്യുന്ന ഗൗഡസാരസ്വാത ബ്രാഹ്മണ സമുദായങ്ങളെ സംബ
ശാസ്ത്രവിഷയത്തെയും കർമാംഗത്തെയും കുറിച്ച് അറിവുള്ള പുരോ
ന്മാർ അവരുടെ ജീവിതത്തിന്റെ അവിഭാജ്യഘടകമാണ്. പ്രാപ്തരായ പ
ഹിതന്മാരെ വാർത്തെടുക്കുന്ന നിഗമാഗമ പാഠശാല യാണ് മംഗലാപുര
ശ്രീ കാശിമഠത്തിന്റെ ആഭിമുഖ്യത്തിൽ നടക്കുന്ന ശ്രീ ശ്രീനിവാസ നിഗമ
പാഠശാല. അവിടെ സൗജന്യമായി മൂന്ന് വർഷം നീണ്ടുനിൽക്കുന്ന
ക്ഷണം നേടാൻ എസ്. എസ്. എൽ.സി. വിദ്യാഭ്യാസം സിദ്ധിച്ച ഗ
സരസ്വാത ബ്രാഹ്മണ സമുദായാംഗങ്ങളിൽ നിന്നും അപേക്ഷകൾ ക്ഷ
ക്കുന്നു.

അപേക്ഷകൾ അയക്കേണ്ട മേൽവിലാസം:

Principal
SREE SRINIVASA NIGAMAGAMA PATHASHALA
VITOBA TEMPLE ROAD, MANGALURU - 575001 (Karnataka)

# कवी परेश कामत हांकां डॉ टी. एम्. ए. पै पुरस्कार जाहीर






गोंयचे नामनेचे कवी परेश नरेंद्र कामत हांच्या 'रंगबोली ' ह्या कविता संग्रहाक मणिपाल फांवडेशनचो डॉ. टी. एम्. ए. पै उत्कृश्ट पुस्तक पुरस्कार 2019 जाहीर जालो. मानपत्र आनी पंचवीस हजार रुपया रोख अशा स्वरूपांतलो हो पुरस्कार मणिपाल हांगां जातल्या एका खाशेल्या सुवाळ्यांत श्री कामत हांकां भेटयतले.

आतां मेरेन 'अळंग ', 'गर्भखोल', 'शुभंकर ', ' चित्रलिपी ', आनी ' रंगबोली ' अशे परेश कामत हांचे पांच कविता संग्रह उजवाडाक आयल्यात. तांच्या ' चित्रलिपी ' ह्या कविता संग्रहाक 2018 वर्साचो केंद्रीय साहित्य अकादेमी पुरस्कार फाव जाला. हाचे आदीं गोंय सरकाराचो ' युवा सृजन पुरस्कार', 'कला अकादमी साहित्य पुरस्कार', 'द गोवा हिंदू असोसिएशन मुंबयचो पद्मश्री बा भ बोरकर स्मृती साहित्य पुरस्कार', 'जनगंगा साहित्य पुरस्कार', 'गोवा कोंकणी अकादेमी सर्वोत्कृश्ट साहित्य पुरस्कार', 'कोंकणी भाशा मंडळ साहित्य पुरस्कार' ह्या पुरस्कारांनी ते भौमानीत जाल्यात.

कवी परेश कामत हांच्यो कविता मराठी, हिंदी, गुजराती, इंग्लीश, उडिया, कन्नड, पंजाबी ह्या भाशांनी अणकारीत जाल्यात. मेघालय, बंगळुरू, केरळ, नागालँड, कोणार्क, हैदराबाद, औरंगाबाद हांगां आयोजीत केल्ल्या राश्ट्रीय कविसंमेलनांनी तांणी वांटो घेतला. तांच्या वेंचीक कवितांचो बी. ए. आनी एम्. ए. च्या अभ्यासक्रमांत आसपाव जाला.

# खास दीस

**AUGUST 2021**

| | |
|---|---|
| 8 Sunday | : Amaavasi,Aashaada Maasa Greeshma Rithu Avasaanam |
| 9 Monday | : Shraavana maasa- Varsha Rithu Aarambham |
| 13 Friday | : NAAGA PANCHAMI,Commencement of Sumangali Choodi pooja |
| 16 Monday | : Simha Samkramanam |
| 18 Wednesday | : Ekadashi |
| 19 Thursday | : Pavithraaropanam |
| 20 Friday | : Shree Varamahalakshmi Vrtham |
| 21 Saturday | : SUTHA PUNNAV ( RIGUPAAKARMAM) |
| 22 Sunday | : Pournami,Raksha Bandhanam, Samudra Pooja |
| 25 Wednesday | : Sankashta Chathurthi, Chandrodayam at 9.00pm. |
| 30 Monday | : SHREE KRISHNA JANMAASHTAMI |

**SEPTEMBER 2021**

| | |
|---|---|
| 3 Friday | : Bhaagavatha Vaishnava Ekadashi |
| 6 Monday | : Amaavasi, Shraavana Maasa Avasaanam |
| 7 Tuesday | : Bhaadrapada Maasa Aarambham |
| 9 Thursday | : GAURI THRTHEEYA |
| 10 Friday | : SHREE GANESHA CHATHURTHI |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420,
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

